# സാഹിത്യവാരഫലം

1971/10/17-ൽ കലാകൗമുദി വാരികയിൽ പ്രസിദ്ധീകരിച്ചത്.

## ഇരുട്ടിലെ സൂര്യരശ്മി

അതാ അവർ നിലവിളിക്കുന്നു. നിങ്ങളതു കേൾക്കുന്നില്ലേ? ആ രോദനം നിങ്ങളുടെ അസ്ഥിക്കുള്ളിലെ മജ്ജവരെയും കടന്നുചെല്ലുന്നില്ലേ? ഉവ്വ്, അതുകൊണ്ടാണല്ലോ നിങ്ങളുടെ മുഖത്തു വിഷാദം, ഹൃദയത്തിൽ നൈരാശ്യം. എന്താണ് ആ രോദനം? “സഹായിക്കൂ, സഹായിക്കൂ”. നിങ്ങളും ഞാനും സഹായം നല്കാൻ സന്നദ്ധരാവുന്നു. അധാർമ്മികത്വത്തിനെതിരേ, ക്രൂരതയ്ക്കെതിരേ നാം പടവെട്ടാൻ തയ്യാറാവുന്നു. അതിനു സന്നദ്ധരല്ലെങ്കിൽ നാം മനുഷ്യരല്ല. ബംഗ്ലാദേശത്തിന്റെ നിലവിളി കേട്ട് നാം ദുഃഖിക്കുന്നില്ലെങ്കിൽ നാം മനുഷ്യരല്ല. പക്ഷേ, നാം മനുഷ്യർ തന്നെ. നമ്മൾ ദുഃഖിക്കുന്നു, പ്രകമ്പനം കൊള്ളുന്നു. അങ്ങനെ സങ്കടപ്പെടുകയും ഞെട്ടുകയും ചെയ്യുന്ന നമ്മളുടെയെല്ലാം പ്രതിനിധിയായി ശ്രീ. സി. പി. സാബു “മാതൃഭൂമി” വാരികയിൽ പ്രത്യക്ഷപ്പെടുന്നു. “ബംഗ്ലാദേശ്, ബംഗ്ലാദേശ്” എന്ന, അദ്ദേഹത്തിന്റെ ചെറുകഥ വായിക്കൂ. ഭാവസംദൃബ്ധതയാർന്ന ഒരു ഹൃദയത്തിൽ ഒരു ഭയങ്കരസംഭവം ആഘാതമേല്പിച്ചതെങ്ങനെയെന്നു നമുക്കു മനസ്സിലാക്കാം. ആ ആഘാതമുളവാക്കിയ വികാരങ്ങളെ കലാത്മകമായി ചിത്രീകരിക്കേണ്ടതെങ്ങനെയെന്നു മനസ്സിലാക്കാം. ആണ്ടി എന്നൊരു കഥാപാത്രത്തെ സാബു അവതരിപ്പിക്കുന്നു. അയാളുടെ മനസ്സിന്റെ ദർപ്പണത്തിൽ ബംഗ്ലാദേശത്തിലെ കൊലപാതകങ്ങളും ബലാൽസംഗങ്ങളും രക്തപ്രവാഹങ്ങളും പ്രതിഫലിച്ചതെങ്ങനെയെന്നു അദ്ദേഹം കലയ്ക്ക് അവശ്യമുണ്ടായിരിക്കേണ്ട നിസ്സംഗതയോടെ വ്യക്തമാക്കുന്നു. കൊടുംതിമിരത്തിൽ കടന്നു വരുന്ന സൂര്യരശ്മിയാണ് ഈ ചെറുകഥ. ബംഗ്ലാദേശത്തിന്റെ സ്വാതന്ത്ര്യാഭിലാഷവും സൂര്യരശ്മിതന്നെ. സൂര്യപ്രകാശം ഒരിക്കലും പരാജയപ്പെടുകയില്ല. ഇരുട്ടിനെ ഭേദിച്ച് അതു വിരാജിക്കും. സാബുവിന്റെ “സൂര്യരശ്മി”യ്ക്ക് എന്റെ അഭിവാദനം, ബംഗ്ലാദേശത്തിന്റെ സ്വതന്ത്ര വാഞ്ഛ എന്ന സൂര്യരശ്മിക്കും എന്റെ അഭിവാദനം.

സി. പി. രാമസ്വാമി അയ്യർ

പഴയകാര്യം പറയുകയാണ്. ഇരുപത്തഞ്ചുവർഷം മുൻപുള്ള അസംബ്ലി. ഒരു മെമ്പർ സർ സി. പി. രാമസ്വാമി അയ്യരെ നോക്കിപ്പറയുകയാണ്: “സർ, ട്രാൻസ്പോർട്ട് ബസ്സിലെ ചോർച്ചകാരണം ഒരു നിവൃത്തിയുമില്ല. ഞാൻ ഇന്നലെ ചെങ്ങന്നൂരിൽനിന്ന് തിരുവനന്തപുരത്തേക്കു യാത്ര ചെയ്യുകയായിരുന്നു. ഭയങ്കരമായ മഴ. ചോർച്ച സഹിക്കാൻ വയ്യാതെ ഞാൻ കുട നിവർത്തുപിടിച്ചു ബസ്സിനകത്ത്. എന്നിട്ടും എന്റെ തല മുഴുവൻ നനഞ്ഞു”. സി. പി. ഉടനെ മറുപടി നല്കി: “കുട നിവർത്തിപ്പിടിച്ചിട്ടും മെമ്പറുടെ തല നനഞ്ഞെങ്കിൽ കുടയ്ക്കു വലിയ ദ്വാരമുണ്ടായിരുന്നിരിക്കണം.” അതുകേട്ടു പരാതി പറഞ്ഞ മെമ്പറും ചിരിച്ചു. മറ്റൊരു സംഭവം, ഒരു ഡിപ്പാർട്ടുമെന്റ് “മേലദ്ധ്യക്ഷൻ” കുറെ യന്ത്രങ്ങൾ വാങ്ങിയിട്ടു അനുവാദത്തിനായി ഗവണ്മെന്റിലേയ്ക്കു എഴുതി. അ എഴുത്തിന്റെ അവസാനത്തിൽ “My action may be ratified” (എന്റെ പ്രവൃത്തിക്ക് ഗവണ്മെന്റിന്റെ സ്ഥിരീകരണം വേണം) എന്നെഴുതിയിരുന്നു. ഫയൽ ദിവാൻജിയുടെ അടുക്കലെത്തി. അദ്ദേഹം വ്യാകരണപ്പിശകുനിറഞ്ഞ ആ എഴുത്തിൽ തെറ്റുകളുള്ള സ്ഥലങ്ങളിലെല്ലാം വട്ടമിട്ട് C.P.R. എന്ന് ഇനിഷ്യൽ വച്ചു. എന്നിട്ടു ഓർഡറിട്ടു. “The action may be ratified, but not the grammar” (പ്രവൃത്തിയ്ക്കു സ്ഥിരീകരണം നല്കിയിരിക്കുന്നു. പക്ഷേ, വ്യാകരണത്തിന് സ്ഥിരീകരണം നല്കുന്നില്ല.) നർമ്മബോധമുള്ള ഈ സർ സി. പി. ദയാശൂന്യനായ ഭരണകർത്താവായിരുന്നു. അന്നത്തെ ഇന്ത്യാഗവർണ്മെന്റിന് അയച്ച ഒരു കത്തിൽ Square iches എന്നതിനു പകരം അറിയാതെ Square feet എന്നെഴുതിപ്പോയ ബ്രാഹ്മണനായ ഒരു എക്സൈസ് ഇൻസ്പെക്ടറെ അദ്ദേഹം പതിനഞ്ചു ദിവസത്തേയ്ക്കു സസ്പെന്റ് ചെയ്തു. ആ സസ്പെൻഷൻ, പെൻഷൻ പറ്റാറായ ഇൻസ്പെക്ടറുടെ പെൻഷൻ തുകയെ കാര്യമായി ബാധിക്കുമെന്നതുകൊണ്ടു ആ പതിനഞ്ചു ദിവസം അവധിയായി കരുതണമെന്ന് അന്നത്തെ ചീഫ് സെക്രട്ടറി ശുപാർശചെയ്തു. അതിന് സി. പി.യുടെ കല്പന ഇങ്ങനെയായിരുന്നു. “A Punishment is a punishment. It cannot be camouflaged in to any other thing” (ശിക്ഷ ശിക്ഷ തന്നെ. അതിനെ മറ്റൊന്നാക്കാൻ സാദ്ധ്യമല്ല.) ഇതൊക്കെയാണ് എന്റെ പരിചയവും അനുഭവവും. അതുകൊണ്ട് ശ്രീ. പി. സുബ്ബയ്യാപിള്ള “മലയാളനാട്ടി”ലെഴുതിയ “ആനക്കാര്യം” എന്ന ചെറുകഥ വായിച്ചിട്ട് എനിക്കൊരു വിശ്വാസവും തോന്നിയില്ല. “ഇവിടുത്തെ വനങ്ങളിൽ ആനകളെത്ര? ജാതി തിരിച്ചുള്ള ഒരു പട്ടിക മേശപ്പുറത്തു വയ്ക്കാമോ?” എന്ന അസംബ്ലിച്ചോദ്യത്തിന് ഒരുദ്യോഗസ്ഥൻ തോന്നിയരീതിയിൽ ഉത്തരം നല്കുന്നു. ഇത് ചോദ്യത്തിന്റെ അർത്ഥരാഹിത്യത്തേയും ഉദ്യോഗസ്ഥന്റെ കൊള്ളരുതായ്മയേയും പരിഹസിക്കാൻ വേണ്ടിയുള്ളതാണെന്ന് മനസ്സിലാക്കാതെയല്ല ഞാൻ ഈ വിധത്തിൽ പറയുന്നത്. ഒട്ടൊക്കെ രസത്തോടു കൂടിത്തന്നെ ഞാൻ സുബ്ബയ്യാപിള്ളയുടെ കഥ വായിച്ചു. വായിച്ചുകഴിഞ്ഞിട്ടും എന്റെ മനസ്സിൽ തങ്ങിനിന്ന രൂപം ഗവണ്മെന്റുകണക്കുകളിൽ തെറ്റുവരുത്തുന്നവരെ ദയകൂടാതെ ശിക്ഷിക്കുന്ന സി. പി.യുടേതാണ്.

പിക്കാസോ

പ്രപഞ്ചമെന്ന മഹാദ്ഭുതം. അജ്ഞാതവും അജ്ഞേയവുമായ പരമസത്യം. സൃഷ്ടി എന്ന വിസ്മയം. ഇവയെല്ലാം മനസ്സിലാക്കാനുള്ള യത്നത്തിൽ മനുഷ്യനു സംഭവിക്കുന്ന പരാജയം. ഇതാണ് ശ്രീ. എ. സി. കെ. രാജാ മലയാളനാട്ടിലെഴുതിയ “പരാജയം” എന്ന ചെറുകഥയിലുള്ളത്. രാജായുടെ ചെറുകഥയെ ഒരു മോഡേൺ ചിത്രമായി കരുതുന്നതാണ് യുക്തതരം. പിക്കാസോയുടെ “ഡിസ്റ്റോർഷൻ” ഉള്ള ചിത്രങ്ങളില്ലേ? ആ ചിത്രങ്ങളുടെ ടെക്നിക്ക് ചെറുകഥയ്ക്കു യോജിച്ചതാണെങ്കിൽ രാജായുടെ ടെക്നിക്കും അദ്ദേഹത്തിന്റെ ചെറുകഥയ്ക്കു പറ്റിയതുതന്നെ. തന്റെ കഥയ്ക്ക് അദ്ദേഹം വരച്ചുചേർത്ത ചിത്രത്തെക്കുറിച്ച് ഞാനൊന്നും പറയുന്നില്ല. അതിനേക്കാൾ കടുപ്പമുള്ളതായി നാം എന്തെല്ലാം കാണുന്നു! കേൾക്കുന്നു!

“ബംഗ്ലാദേശ് കഥകൾ” എന്നപേരിൽ വിനായക് എഴുതിയ രണ്ടു കൊച്ചുകഥകൾ ശ്രീ. വി. ഡി. കെ. നമ്പ്യാർ തർജ്ജമ ചെയ്തിരിക്കുന്നു. (കുങ്കുമം വാരിക) പ്രജ്ഞയുടെ ഒരു സ്ഫുരണമുണ്ട് അക്കഥകളിൽ. ആ വാരികയിൽ ത്തന്നെ ശ്രീ. എൻ. ആർ. മേനോൻ എഴുതിയ “നീ വരുമോ” എന്ന ചെറുകഥയിൽ ഒരു ഭാവത്തെ ഭേദപ്പെട്ട രീതിയിൽ ചിത്രീകരിച്ചിരിക്കുന്നു.

നിങ്ങളുടെ കൈയിലിരിക്കുന്ന റോസാപ്പൂ വാങ്ങാൻ അവളില്ലെങ്കിൽ ആ പൂ കൊണ്ടെന്തു പ്രയോജനം? കരതലത്തിൽ കവിൾത്തടം ചേർത്ത്, മന്ദസ്മിതം പുരണ്ട ചുണ്ടുകളുമായി ഉറങ്ങുന്ന അവളെ കാണാൻ നിങ്ങളുടെ കണ്ണുകൾക്കു കഴിയുന്നില്ലെങ്കിൽ, ആ കണ്ണുകൾ കൊണ്ടെന്തു പ്രയോജനം. നിങ്ങൾ പാടുന്ന പാട്ടുകേൾക്കാൻ അവളില്ലെങ്കിൽ ആ പാട്ടുകൊണ്ടെന്തുപ്രയോജനം? എന്ത്? അവൾ അപ്രത്യക്ഷയായിരിക്കുന്നുവോ? ആരാണവൾ? കലാദേവതതന്നെ. ഇല്ല, അവൾ മറഞ്ഞിരിക്കുകയല്ല. ഖലീൽ ജിബ്രാന്റെ കവിതയിലൂടെ അവൾ പ്രത്യക്ഷയാകുന്നു. കുങ്കുമം വാരികയിൽ ക്രിസ്തുവിനേയും മഗ്ദലനമറിയത്തേയും കുറിച്ച് ജിബ്രാന്റെ ഒരു കവിതയുണ്ട്. ശ്രീ. റിച്ചാർഡിന്റെ തർജ്ജമ. അതു വായിക്കൂ, നിങ്ങളുടെ ആത്മാവ് സമ്പന്നമാകും. നിങ്ങളുടെ കൈയിലിരിക്കുന്ന റോസാപ്പൂവിനു വിലയുണ്ടാകും; കണ്ണുകൾക്കു പ്രയോജനമുണ്ടാകും? പാട്ടിനു അർത്ഥമുണ്ടാകും.

ദില്ലിയിൽ നിന്ന് ശ്രീ. എം. സി ബോസിന്റെ പത്രാധിപത്യത്തിൽ ആരംഭിച്ചിരിക്കുന്ന മാസികയാണ് “നാളെ.” അതിൽ ശ്രീ. ഈ. വാസു “ശകുനം” എന്നൊരു ചെറുകഥ എഴുതിയിട്ടുണ്ട്. ഒരാധുനിക ഉദ്യോഗസ്ഥനെ അതിൽ കാണാം. കുമാരനാശാൻ പറഞ്ഞിട്ടുണ്ടല്ലോ, “മതപ്രസൂനം കുത്തിച്ചതയ്ക്കിൽ മണമോ മധുവോ ലഭിക്കാ” എന്ന്. ജീവിതപ്രസൂനത്തിലെ മധു ശേഖരിക്കുകയല്ല വാസു. അദ്ദേഹം അതിനെ കുത്തിച്ചതയ്ക്കുന്നു.



ത്രിവേണി

ചിത്രകാരൻ സുന്ദരിയായ നർത്തകിയെക്കണ്ടു സ്നേഹിക്കുന്നു. അവളെക്കാണുന്നതിന് ചെല്ലുമ്പോൾ വൈരൂപ്യമുള്ള തോഴിയെ കാണുന്നു. പക്ഷേ, യഥാർത്ഥമായ കലാബോധം ആ തോഴിക്കാണുള്ളതെന്ന് അയാൾ കുറേക്കഴിഞ്ഞു മനസ്സിലാക്കുന്നു. ശ്രീമതി ത്രിവേണി എഴുതിയ കന്നടക്കഥയുടെ സാരമാണിത്. (ചന്ദ്രിക വാരിക. തർജ്ജമ ശ്രീ. വി. കെ. ശശിയുടേത്) തികച്ചും വിരസമായ ഒരു കഥ. അയാൾ അവളെ വിവാഹം കഴിച്ചു. പക്ഷേ, അയാൾക്കു മറ്റൊരുവളെയാണ് സ്നേഹം. താനൊഴിഞ്ഞു കൊടുത്തേക്കാമെന്ന് അവൾ തീരുമാനിച്ചു. അങ്ങനെ സ്വന്തം വീട്ടിലേക്ക് അവൾ പോകുകയാണ്. വഴിയിൽവച്ച് ഒരു യുവാവും യുവതിയും അവൾക്കു നേരേവരുന്നു. ആ യുവാവിനെ അവൾ ഒരുകാലത്ത് സ്നേഹിച്ചിരുന്നതാണ്. അവർ എങ്ങോട്ടു പോകുകയാണെന്നോ? ആ യുവതിയുടെ വീട്ടിലേക്കുതന്നെ. കാരണം അവൾ മറ്റൊരുവനെ സ്നേഹിക്കുന്നു എന്നതത്രേ. യുവാവ് അവളെ ഉപേക്ഷിക്കാൻ പോകുകയാണ്. ശ്രീ. ബക്കളം ദാമോദരൻ ചന്ദ്രിക വാരികയിലെഴുതിയ “സമാസം” എന്ന കഥയുടെ ഇതിവൃത്തമാണിത്. ഇതു കലയല്ല, പൂർവകല്പിതങ്ങളായ രൂപങ്ങളിൽ ഇങ്ങനെ “കറക്ടായി” വന്നു വീഴുന്നതല്ല സാഹിത്യം. ഇത്തരം കഥകൾ കുട്ടികളേയും അടുക്കളക്കാരിപ്പെണ്ണുങ്ങളേയും രസിപ്പിക്കും.

ബോംബയിൽ ജോലിനോക്കുന്ന രഘു നാട്ടിലെത്തുന്നു. ചേച്ചിയെ കാണുന്നതിനു മുൻപ് തന്റെ കാമുകിയായ ഗീതയെ അയാൾക്കു കാണണം. നാട്ടിലെ തീവണ്ടിയാപ്പീസിൽ രഘു ഇറങ്ങിയപ്പോൾ കൂടെപ്പഠിപ്പിച്ച ഗോപിനാഥ് നില്ക്കുന്നു. അയാളുടെ ക്ഷണം സ്വീകരിക്കാതെ രഘു ഗീതയുടെ വീട്ടിൽ ഓടിയെത്തുന്നു. അപ്പോൾ ഗീതയെ വിവാഹം കഴിക്കാൻ പോകുന്ന ഗോപിനാഥും അവിടെ എത്തുന്നു. രഘു ഗീതയുടെ വീട്ടിൽ നിന്നിറങ്ങിപ്പോകുമ്പോൾ, ശ്രീ. പി. വിജയചന്ദ്രൻ കേരളശബ്ദത്തിലെഴുതിയ “പരിവർത്തനം” എന്ന കഥ അവസാനിക്കുന്നു. വിജയചന്ദ്രൻ കഥകളെഴുതി പത്രങ്ങളിൽ പരസ്യപ്പെടുത്താൻ കൊടുക്കുന്നതിനുമുൻപ് മലയാളഭാഷയിലുണ്ടായിട്ടുള്ള ചെറുകഥകളെങ്കിലും വായിക്കണം. പ്രധാനമായും ശ്രീ. പി. കേശവദേവിന്റെ “കളിത്തോഴി” എന്നകഥ. അത് ഒരിക്കൽ വായിച്ചാൽ വിജയചന്ദ്രൻ ഇങ്ങനെയുള്ള സാഹസത്തിന് ഒരുമ്പെടുകയില്ലെന്നാണ് എന്റെ വിശ്വാസം.



ഹെഡി ലാമർ

ചലച്ചിത്രതാരമായ ഹെഡി ലാമറിന്റെ Ecstasy and Me എന്ന ആത്മകഥ കറന്റ് ബുക്ക്സിൽ നിന്ന് വാങ്ങിക്കൊണ്ട് ഞാൻ വീട്ടിലേക്കു പോകുമ്പോൾ ആദ്യംകണ്ട സ്നേഹിതൻ ആ പുസ്തകം വാങ്ങിനോക്കിക്കൊണ്ട് പറഞ്ഞു: “കഷ്ടം. ഏഴു രൂപ പതിനഞ്ചു പൈസ വില എന്തു പ്രയോജനം! രണ്ടു ഫൗൾഫ്രൈ തിന്നാമായിരുന്ന ഇത്രയും രൂപ കൊണ്ടു”. ഞാൻ മറുപടി നല്കി: “അങ്ങനെയാണെങ്കിൽ നിങ്ങളുടെ ശംബളം മുഴുവൻ ഫൗൾഫ്രൈ തിന്നാൻ ചിലവാക്കിയാൽ മതിയല്ലോ. ഒരു മുണ്ട് വാങ്ങണം, പതിനഞ്ചുരൂപ വില. മുണ്ടു വേണ്ട; അഞ്ചു ഫൗൾഫ്രൈ. ഭാര്യയ്ക്ക് ഒരു സാരി വാങ്ങണം. മുപ്പതു രൂപ വില. സാരി വേണ്ട പത്തു ഫൗൾഫ്രൈ. അമ്മാവൻ മരിച്ചുവെന്ന് കമ്പിവന്നിരിക്കുന്നു. പറവൂർവരെ പോയിട്ടുവരണമെങ്കിൽ 50 രൂപവേണം. മരണമന്വേഷിച്ചു പോകണ്ട. 16 ഫൗൾഫ്രൈ.” സ്നേഹിതൻ ഒന്നും പറഞ്ഞില്ല. വെളിച്ചം വേണമെന്നു വിചാരിച്ചു നാം ഓരോ മുറിയിലും ആയിരം ബൾബുവീതം കത്തിക്കുമോ? ദാഹമുണ്ടെന്ന് വിചാരിച്ച് വീട്ടുമുറ്റത്ത് പത്തുകിണറ് കുഴിക്കുമോ? ഭാര്യയുടെ സൗന്ദര്യവും യൗവനവും പോയിയെന്നു വിചാരിച്ച് ലോകത്തുള്ള സകല ചെറുപ്പക്കാരികളുടെയും പിറകേ ഓടുമോ. ധാരാളം പത്രങ്ങൾ ഉണ്ടെന്നുവിചാരിച്ച് ‘തുരുതുരെ’ കഥകളും കവിതകളും എഴുതുമോ? ആലോചിക്കേണ്ട വസ്തുതയാണിത്.

ശ്രീ. കെ. എസ്. ചന്ദ്രൻ “നഗരത്തിന്റെ മാറിലും മറ്റിലും” എന്നൊരു ലേഖനപരമ്പര കുങ്കുമം വാരികയിൽ ആരംഭിച്ചിരിക്കുന്നു. ഏതു സംഭവത്തെയും ഫലിതാത്മകമായി ചിത്രീകരിക്കാൻ കഴിവുള്ള എഴുത്തുകാരനാണ് കെ. എസ്. ചന്ദ്രൻ. കുങ്കുമത്തിലെ ആദ്യത്തെ ലേഖനം സാഹിത്യത്തെ സംബന്ധിക്കുന്നതല്ല. അതുകൊണ്ടു ഞാൻ അതിനെപ്പറ്റി ഒന്നും പറയുന്നില്ല... മഹാകവി ജി. ശങ്കരക്കുറുപ്പിന്റെ ആത്മകഥയിൽ നിന്നൊരുഭാഗം “നാളെ” എന്ന മാസികയിൽ പരസ്യപ്പെടുത്തിയിരിക്കുന്നു. പ്രസിദ്ധപ്പെടുത്തുക എന്ന പ്രയോഗം അത്ര ശരിയല്ലാത്തതുകൊണ്ടാണ് ഞാൻ ‘പരസ്യപ്പെടുത്തുക’ എന്നെഴുതുന്നത്) ജിയുടെ ഏകാന്തവും ആധ്യാത്മികവുമായ അന്വേഷണങ്ങളുടെ ഹൃദയഹാരിയായ ചിത്രം ഈ ആത്മകഥയിൽനിന്നു ലഭിക്കുമെന്ന് നാം പ്രതീക്ഷിക്കുന്നു. “എന്റെ ആത്മാവാകെ ഒരു രോദനമാണ്; ആ രോദനത്തിന്റെ വ്യാഖ്യാനങ്ങളാണ് എന്റെ കൃതികൾ” എന്ന ഒരു മഹാൻ പറഞ്ഞു. ശ്രീ. വൈക്കം മുഹമ്മദ് ബഷീറിന്റെ ആത്മകഥ ചന്ദ്രികവാരികയിൽ വായിക്കുമ്പോഴൊക്കെ ഞാൻ ഈ വാക്യങ്ങൾ ഓർമ്മിക്കാറുണ്ട്. 1885 മേയ് 13-ാംനു ബുഡാപെസ്റ്റിൽ ജനിച്ച ലൂക്കാച്ച് (ഉച്ചാരണം ലൂക്കാസെന്നല്ലെന്നു ദേശാഭിമാനി വാരികയുടെ “മുഖവുര”യിലും കാണുന്നു) മഹാനായ സാഹിത്യനിരൂപകനാണ്; നിസ്തുലനായ ചിന്തകനാണ്. ഏണസ്റ്റ് ഫിഷറെ മാർക്സിസത്തിന്റെ അരിസ്റ്റോട്ടിൽ എന്നു വിളിക്കാറുണ്ടെങ്കിലും ലൂക്കാച്ചിനാണ് ആ വിശേഷണം യോജിക്കുന്നത്. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ വായിക്കുമ്പോൾ ‘എന്തൊരു പ്രതിഭ!’ എന്നു നാം പറഞ്ഞുപോകും. ആ പ്രതിഭാശാലിയെക്കുറിച്ച് ഡോക്ടർ ജി. ബി. മോഹൻ “ദേശാഭിമാനി” വാരികയിൽ എഴുതിയിരിക്കുന്നു. ‘സ്കൂൾ ബോയ് കോമ്പസിഷന്റെ ഭംഗിപോലും ഈ ഡോക്ടറുടെ ലേഖനത്തിനില്ല. അന്യോന്യബന്ധമില്ലാത്ത കുറെ വാക്യങ്ങൾ മാത്രമേ ഇവിടെയുള്ളു.’

“പപ്പു ഞാനാണു.” ശ്രീ. പി. കേശവദേവ് ശ്രീ. കാക്കനാടനോടു പറഞ്ഞു. അപ്പോൾ കാക്കനാടൻ മറുപടി നല്കി. “ആയിരിക്കാം. പക്ഷേ, ചേട്ടൻ പപ്പുവിന്റെ സൃഷ്ടിച്ചപ്പോൾ അയാളെ വിപ്ലവാത്മകമായ ഒരു സമൂഹത്തിന്റെ ശാശ്വതപ്രതിരൂപമായി സങ്കല്പിച്ചിരിക്കുകയില്ല. ചേട്ടന്റെ അന്തരംഗത്തിലുള്ള സാമൂഹികചിന്തകൾ കൂടി പപ്പുവിന്റെ സൃഷ്ടിയിൽ പ്രേരണ ചെലുത്തിയിരിക്കുമെന്നേയുള്ളു.” ഞാൻ കാക്കനാടനോടു യോജിക്കുന്നു. കലാസൃഷ്ടി ദേശത്തിന്റെ സവിശേഷതയോടു ബന്ധപ്പെട്ടിരിക്കുന്നു. അതിന്റെ അധ്യാത്മികങ്ങളായ പരിതഃസ്ഥിതികളോടു ബന്ധപ്പെട്ടിരിക്കുന്നു. എങ്കിലും സാഹിത്യകാരൻ തന്നിൽനിന്നാണ് സൃഷ്ടി നടത്തുന്നത്. സാമൂഹികങ്ങളായ നിയമങ്ങളാലും പരിതഃസ്ഥിതികളാലും സാഹിത്യകാരൻ പൂർണ്ണമായും ബന്ധിക്കപ്പെടുന്നില്ല. ശ്രീ. വൈക്കം ചന്ദ്രശേഖരൻനായർ ‘ജനയുഗം’ വാരികയിൽ എഴുതിയ “പുരോഗമന സാഹിത്യകാരന്റെ ഇന്നത്തെ കടമ” എന്ന ഉത്കൃഷ്ടമായ ലേഖനത്തിൽ സാഹിത്യം മനുഷ്യചൈതന്യത്തിന്റെ നിരങ്കുശമായ ആവിഷ്ക്കാരമാണ് എന്ന യാഥാർത്ഥ്യം വിസ്മരിക്കപ്പെട്ടിരിക്കുന്നു. വിസ്മയിക്കാനില്ല. കലയുടെ “പ്രയോജനക്ഷമത”യിലാണ് ശ്രീ. വൈക്കം ചന്ദ്രശേഖരൻ നായർക്ക് വിശ്വാസം. ആ വിശ്വാസമില്ലാത്ത എനിക്ക് അദ്ദേഹത്തോടു യോജിക്കാൻ സാധിക്കുന്നതെങ്ങനെ? എങ്കിലും പ്രധാനമായിട്ടുണ്ട് അദ്ദേഹത്തിന്റെ ലേഖനം.

കേരളത്തിലെ ഗവണ്മെന്റ് ആർട്ട്സ് ആന്റ് സയൻസ് കോളേജുകളിലെ സംസ്കൃതവിദ്യാർത്ഥികൾ ഒരു സംഘടനരൂപവത്കരിച്ചിട്ടുണ്ട്. ആ സംഘടനയുടെ വകയായി ഒരു സോവനീർ പ്രസാധനം ചെയ്തിരിക്കുന്നു. ശ്രീ. ടി. വി. ഉണ്ണികൃഷ്ണനാണ് അതിന്റെ പത്രാധിപർ. ഈ സോവനീറിൽ പണ്ഡിതോചിതങ്ങളായ അനേകം പ്രബന്ധങ്ങളുണ്ട്. ശ്രീ. പി. കെ. പരമേശ്വരൻ നായർ, ശ്രീ. കെ. പി. നാരായണപിഷാരോടി. പ്രൊഫസർ എസ്. കെ. പെരിനാട്ട്, പ്രൊഫസർ എസ്. ഗുപ്തൻ നായർ, ശ്രീ. പി. പി. രാമകൃഷ്ണപിള്ള, ശ്രീ. വി. സി. ചാക്കോ, പ്രൊഫസർ എം. എസ്. മേനോൻ, ശ്രീ. ഏ. വി. ശങ്കരൻ എന്നിവരാണ് ലേഖകർ. അവരുടെ ലേഖനങ്ങൾ സംസ്കൃതത്തിൽ താൽപര്യമുള്ളവരെല്ലാം വായിച്ചിരിക്കേണ്ടതാണ്. തിരുത്തിപ്പറയട്ടെ, എല്ലാവരും വായിക്കേണ്ടതാണ്. മലയാളഭാഷയിലെ പാണ്ഡിത്യമെന്നു പറയുന്നതു സംസ്കൃതത്തിലെ പാണ്ഡിത്യം തന്നെയാണ്. ആ പാണ്ഡിത്യമില്ലെങ്കിൽ കുമാരനാശാന്റെ ഒരു ശ്ലോകത്തിനെങ്കിലും ശരിയായ വ്യാഖ്യാനം നല്കാൻ സാധിക്കുകയില്ല.




ഗാർതിയ ലൊർക

കവിക്കു സമൂഹത്തെക്കുറിച്ചു സുദൃഢമായ ബോധമുണ്ടാകുന്നതു നല്ലതുതന്നെ. അതുകൊണ്ട് അദ്ദേഹം സൗന്ദര്യത്തിന്റെ ശത്രുവാകണമെന്നില്ല. ഗാർതിയ ലൊർക ഫാസിസത്തിന്റെ ശത്രുവായിരുന്നു; ഇടതുപക്ഷ ചിന്താഗതിക്കാരനായിരുന്നു. എങ്കിലും സൗന്ദര്യത്തിന്റെ സാരാംശങ്ങളായിട്ടാണ് അദ്ദേഹത്തിന്റെ കാവ്യങ്ങളെ കരുതിപ്പോരുന്നത്. “ദേശാഭിമാനി” വാരികയിൽ “ഞങ്ങൾ തോല്പിക്കും” എന്ന കവിതയെഴുതിയ ശ്രീ. എം. കൃഷ്ണൻകുട്ടിക്കു കാവ്യപ്രചോദനമില്ലാതില്ല. പക്ഷേ, അദ്ദേഹം കരുതിക്കൂട്ടി മറ്റൊരു ശബ്ദത്തിൽ സംസാരിക്കുന്നു. ലൊർകയെപ്പോലെ, മാവോസേതുങ്ങിനെപ്പോലെ കവിയുടെ ഭാഷയിൽ അദ്ദേഹം സംസാരിക്കട്ടെ, അല്ല പാടട്ടെ. ഫാസിസ്റ്റുകളെ എതിർത്തപ്പോൾ ലൊർക ദേശാഭിമാനി. മുതലാളിത്തത്തെ നശിപ്പിക്കുമ്പോൾ മവോസേതുങ്ങ് ദേശാഭിമാനി. 1905-ലെ വിപ്ലവത്തിൽ പങ്കെടുത്തപ്പോൾ മാക്സിം ഗോർക്കി ദേശാഭിമാനി. എന്നാൽ തൂലിക കൈയിലെടുത്തപ്പോൾ മൂന്നുപേരും കലാകാരന്മാർ. നമ്മുടെ പല വിപ്ലവസാഹിത്യകാരന്മാർക്കും ഗർജ്ജിക്കാനേ അറിയാവൂ, പാടാൻ അറിഞ്ഞുകൂടാ.

□

## എം. കൃഷ്ണൻ നായർ

തിരുവനന്തപുരത്ത് വി. കെ. മാധവൻ പിള്ളയുടെയും ശാരദാമ്മയുടെയും മകനായി 1923 മാർച്ച് 3-ന ശ്രീ എം. കൃഷ്ണൻ നായർ ജനിച്ചു. സ്കൂൾ വിദ്യാഭ്യാസത്തിന ശേഷം തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ നിന്ന് മലയാളത്തിൽ ബിരുദാനന്തര ബിരുദം നേടി. പഠനത്തിന ശേഷം മലയാള സാഹിത്യാധ്യാപകനായി അദ്ദേഹം പല കലാലയങ്ങളിലും സേവനം അനുഷ്ഠിച്ചു. എറണാകുളം മഹാരാജാസ് കോളജിൽ നിന്ന മലയാള വിഭാഗം തലവനായി വിരമിച്ചു.

## സാഹിത്യവാരഫലം



36 വർഷത്തോളം തുടർച്ചയായി അദ്ദേഹം എഴുതിയ (1969 മുതൽ മരണത്തിന ഒരാഴ്ച മുൻപു വരെ) സാഹിത്യവാരഫലം ഒരുപക്ഷേ ലോകത്തിലെ തന്നെ ഏറ്റവും കൂടുതൽ കാലം പ്രസിദ്ധീകരിച്ച സാഹിത്യ പംക്തി ആയിരിക്കും. മലയാളനാട് വാരികയിലാണ് അദ്ദേഹം തന്റെ പംക്തി എഴുതിത്തുടങ്ങിയത്. മലയാളനാട് നിന്നുപോയതിന ശേഷം കലാകൗമുദി ആഴ്ചപ്പതിപ്പിലും അതിന ശേഷം സമകാലിക മലയാളം വാരികയിലും സാഹിത്യ വാരഫലം പ്രസിദ്ധീകരിച്ചു. ലോകസാഹിത്യത്തിൽ അഗാധമായ അറിവുണ്ടായിരുന്ന അദ്ദേഹം തെക്കേ അമേരിക്ക മുതൽ യൂറോപ്പ് വരെയും, ആഫ്രിക്ക മുതൽ ജപ്പാൻ വരെയുമുള്ള എഴുത്തുകാരെ കേരളത്തിലെ വായനക്കാർക്കു പരിചയപ്പെടുത്തി. പാവ്ലോ നെരൂദ, മാർക്വേസ്, തോമസ് മാൻ, യസുനാരി കവബാത്ത തുടങ്ങിയ വിശ്വസാഹിത്യകാരന്മാരെ മലയാളികളുടെ വായനാമേശയിൽ എത്തിക്കുന്നതിൽ കൃഷ്ണൻ നായരുടെ പങ്കു ചെറുതല്ല.

സൗമ്യസ്വഭാവിയും ശാന്തനും ആതിഥ്യമര്യാദക്കാരനുമായിരുന്ന കൃഷ്ണൻ നായർ സാഹിത്യ വിമർശനത്തിൽ കർശനമായ മാനദണ്ഡങ്ങൾ അവലംബിച്ചു. രചിതാവിന്റെ പേരും പ്രശസ്തിയും അദ്ദേഹത്തിന് പ്രശ്നമായിരുന്നില്ല. കലാപരമായി ഔന്നത്യമുള്ള രചനകൾ മാത്രമാണ് സാഹിത്യമെന്നും മറ്റെല്ലാം വ്യർത്ഥവ്യായാമങ്ങളാണെന്നും അദ്ദേഹം ഉറച്ചു വിശ്വസിച്ചു. സ്വന്തം ലേഖനങ്ങളെപ്പോലും 'സാഹിത്യ പത്രപ്രവർത്തനത്തിന്റെയും ഏഷണിയുടെയും ഒരു അവിയൽ' എന്ന വിശേഷിപ്പിച്ച അദ്ദേഹം അനുബന്ധമായി, 'അതുകൊണ്ടാണല്ലൊ, ചുമട്ടുതൊഴിലാളികൾവരെയും 35 വർഷമായി സാഹിത്യ വാരഫലം വായിക്കുന്നത്' എന്നും കൂട്ടിച്ചേർത്തു. രസകരമായ രചനാശൈലിയും കറിക്ക കൊള്ളുന്ന നർമവും മലയാളികളുടെ ജീവിത ശൈലിയെക്കുറിച്ചുള്ള നിശിതവും ഹാസ്യാത്മകവുമായ നിരീക്ഷണങ്ങളും സാഹിത്യ വാരഫലത്തെ വായനക്കാർക്കു പ്രിയങ്കരമാക്കി.




1995 ജൂൺ 25-ന് കലാകൗമുദി പ്രസിദ്ധീകരിച്ച കത്ത്.

അതിഗഹനമായ വായനയുടെ ഉടമയായിരുന്ന കൃഷ്ണൻ നായർ. ഓട്ടോറിക്ഷാ ഡ്രൈവർമാർ മുതൽ കോളേജ് പ്രൊഫസർമാർ വരെയും നവകവികൾ മുതൽ വിദ്യാർത്ഥികൾ വരെയും സാഹിത്യവാരഫലത്തിന്റെ പുതിയ ലക്കങ്ങൾക്കുവേണ്ടി കാത്തിരുന്നു. മലയാളസാഹിത്യത്തിൽ മൗലികതയുള്ള എഴുത്തുകാർ ഇല്ലെന്നും ടോൾസ്റ്റോയിയും തോമസ് മാനുമായി താരതമ്യപ്പെടുത്തുമ്പോൾ മലയാള സാഹിത്യകാരന്മാർ ബഹുദൂരം സഞ്ചരിക്കേണ്ടിയിരിക്കുന്നു എന്ന് അദ്ദേഹം വിശ്വസിച്ചു.

തിരുവനന്തപുരത്തെ സായാഹ്ന നടത്തക്കാർക്ക് പരിചിതനായിരുന്നു കൃഷ്ണൻ നായർ. ഇന്ത്യൻ കോഫി ഹൌസിലെ പതിവുകാരനായിരുന്ന അദ്ദേഹം തിരുവനന്തപുരത്തെ മോഡേൺ ബുക് സെന്ററിൽ സ്ഥിരം സന്ദർശകനും ഉപയുക്താവുമായിരുന്നു. സാഹിത്യരംഗത്തെ സേവനങ്ങൾക്ക് അദ്ദേഹത്തിന ജി. കെ. ഗോയെങ്ക പുരസ്കാരം ലഭിച്ചു. കേരള യൂണിവേഴ്സിറ്റി ലൈബ്രറി അദ്ദേഹത്തിന്റെ രചനകൾക്കായി ഒരു പ്രദർശനം നടത്തി. അദ്ദേഹത്തിന്റെ ആദ്യ കാല ഉപന്യാസങ്ങളായ 'സ്വപ്നമണ്ഡലം' (1976), സൗന്ദര്യത്തിന്റെ സന്നിധാനത്തിൽ (1977), ചിത്രശലഭങ്ങൾ പറക്കുന്നു (1979), സാഹിത്യ വാരഫലത്തിന്റെ ആദ്യ പ്രതികൾ തുടങ്ങിയവ ഈ പ്രദർശനത്തിൽ ഉൾക്കൊള്ളിച്ചിരുന്നു.

ഫെബ്രുവരി 23, 2006-ൽ തിരുവനന്തപുരത്തെ ഒരു സ്വകാര്യ ആശുപത്രിയിൽ കൃഷ്ണൻ നായർ അന്തരിച്ചു. ന്യുമോണിയയും ഹൃദയത്തിലെ രക്തതടസ്സവുമായിരുന്നു മരണ കാരണം.

(ഈ ജീവചരിത്രക്കുറിപ്പിനും വാരഫലത്തിലെ ചിത്രങ്ങൾക്കും വിക്കിപ്പീഡിയയോട് കടപ്പാട്.)

## പിൻകുറിപ്പ്

- മുപ്പതു മുതൽ നാല്പതു മിനിട്ടിനകം വായിച്ചു തീർക്കാവുന്ന ഉള്ളടക്കമാണ് സായാഹ്ന പുറത്തിറക്കുന്ന ഈ ഫോൺ പിഡിഎഫുകളിൽ ഉള്ളത്. ഇതു വായിക്കുവാനായി ഒരിക്കലും ഒരു കമ്പ്യൂട്ടറോ ഡെസ്ക്ടോപ് ആപ്ലിക്കേഷനുകളൊ ആവശ്യമില്ല.
- ആധുനിക മനുഷ്യന്റെ സന്തതസഹചാരിയായ സ്മാർട്ട് ഫോണുകളുടെ സ്ക്രീനിൽ തന്നെ വായിക്കുവാൻ തക്ക രീതിയിലാണു ഈ പിഡിഎഫുകൾ വിന്യസിച്ചിരിക്കുന്നത്. ഫോണിന്റെ വീതിക്കു നിജപ്പെടുത്തിയ രീതിയിലാണ് മാർജിനുകൾ ചിട്ടപ്പെടുത്തിയിരിക്കുന്നത്.
- പിഡിഎഫ് പ്രമാണങ്ങൾ വായിക്കുവാനുള്ള പ്രയോഗങ്ങൾ എല്ലാതരം സ്മാർട്ട്ഫോണുകളിലും ഇന്നു ലഭ്യമാണ്. എന്നിരിക്കിലും സൗജന്യമായി കിട്ടുന്ന അഡോബി അക്രോബാറ്റ് റീഡർ ആണ് ഇവയിൽ ഏറ്റവും മുന്തിയത്. അതുകൊണ്ട് അഡോബി റീഡർ ഇൻസ്റ്റാൾ ചെയ്യുകയും അതിൽ ഈ ഫോൺ പിഡിഎഫുകൾ വായിക്കുകയും ചെയ്യുക.
- സ്വതന്ത്രപ്രസാധനം ആഗ്രഹിക്കുന്ന/ഇഷ്ടപ്പെടുന്ന ആർക്കുവേണമെങ്കിലും സായാഹ്നയിലൂടെ സ്വന്തം കൃതികൾ പ്രസാധനം ചെയ്യാവുന്നതാണ്. 30 മുതൽ 60 മിനിട്ടുകൾക്കകം വായിച്ചുതീർക്കാവുന്ന ഉള്ളടക്കം – കഥകൾ, അനുഭവക്കുറിപ്പുകൾ, ലേഖനങ്ങൾ, അഭിമുഖങ്ങൾ, സിനിമാനിരൂപണങ്ങൾ, കവിതകൾ – എന്നു തുടങ്ങി എന്തുവേണമെങ്കിലും അയയ്ക്കാവുന്നതാണ്. അയയ്ക്കേണ്ട വിലാസം: <info@sayahna.org>.
- പ്രതികരണങ്ങൾ <info@sayahna.org> എന്ന ഇമെയിലിലേയ്ക്കോ, ഈ വെബ് പേജിൽ കമന്റുകളായോ ചേർക്കുക. നിർദ്ദേശങ്ങളും വിമർശനങ്ങളും എപ്പോഴും സ്വീകാര്യമാണ്. അവ സായാഹ്നപ്രവർത്തകർക്ക് കൂടുതൽ ഉത്തേജനം നൽകുന്നതാണ്.

---

സായാഹ്ന ഫൗണ്ടേഷൻ, ജഗതി, തിരുവനന്തപുരം 695014